# THE CHURCH WEEKLY

ചർച്ചുവീക്കിലി

ഒററപ്രതി 2 ണ.

വാല്യം XI | 1957 മാർച്ചു് 24 ഞായർ | ലക്കം 12


Editorial

## 'കൺവെൻഷ്യൻ' മതത്തിൻെറ വളർച്ചയ്ക്കു വിഘാതമോ?

കൺവെൻഷ്യൻ എന്നു കേട്ടാൽ ക്രിസ്ത്യാനികളുടെ മതപരമായ ഒരു പ്രസംഗയോഗം എന്നാണു് നാം മനസ്സിലാക്കുക. എന്നാൽ ഈ ഇംഗ്ലീഷു പദത്തിനു് കുറേക്കൂടി വിപുലമായ ഒരർത്ഥമാണുള്ളതു്. ഏതുദ്ദേശത്തോടുകൂടി ആരു വിളിച്ചുകൂട്ടുന്ന യോഗത്തിനും കൺവെൻഷ്യൻ എന്നു പറയാം. സാധാരണപ്രയോഗത്തിൽ ഈ പദത്തിനു വേറെയും ചില അർത്ഥങ്ങൾ ഉണ്ടു്. ഉടമ്പടി, മാമൂൽ, ഫാഷ്യൻ എന്നിവയാണു് അവ. അവസാനത്തെ അർത്ഥമനുസരിച്ചു് കേരളക്കരയിലെ മിക്ക ക്രൈസ്തവസഭകളിലും ഇന്നു കൺവെൻഷ്യൻ വെറും ഒരു കൺവെൻഷ്യനായി തീർന്നിരിക്കയാണു്.

പാശ്ചാത്യ പ്രോട്ടസ്റ്റൻറു് മിഷനറിമാരുടെ സമ്പർക്കവും സ്വാധീനവും നിമിത്തം നമ്മുടെ നാട്ടിലും പ്രചുരപ്രചാരം സിദ്ധിച്ച ഒരു പ്രസ്ഥാനമാണു് ഇതെന്നു വിചാരിക്കുവാൻ ന്യായമുണ്ടു്. ഇംഗ്ലണ്ടു്, അമേരിക്കമുതലായ രാജ്യങ്ങളിൽ ഉണ്ടായിട്ടുള്ള രാജ്യവ്യാപകമായ ആത്മീയ ഉണർവിൻെറ അനന്തരഫലമായി ഇങ്ങനെയുള്ള മഹാസമ്മേളനങ്ങൾ നടപ്പിൽ വരുകയും നിലനിന്നു പോരുകയും ചെയ്തിട്ടുള്ളതായി അറിയാം. ഇന്നു നാം കണ്ടുവരുന്ന കൺവെൻഷ്യൻ എല്ലാം തന്നെ പാശ്ചാത്യ പ്രോട്ടസ്റ്റൻറു രീതിയനുസരിച്ചുള്ളവയാണു്. നമ്മുടെ നാട്ടിൽ ഏററവും കാലപ്പഴക്കമുള്ളതും ഏററവും കൂടുതൽ ആളുകളെ ആകർഷിച്ചു കൊണ്ടിരിക്കുന്നതുമായ കൺവെൻഷ്യൻ മാർത്തോമ്മാ സഭ നടത്തുന്ന മാരാമൺ കൺവെൻഷ്യനാണു്. ക്രൈസ്തവലോകമൊട്ടുക്കു പ്രസിദ്ധി ആർജ്ജിച്ചിട്ടുള്ള ഒരു മഹാ സമ്മേളനമാണു് ഇതെന്നുള്ളതിൽ പക്ഷാന്തരമില്ല. മാർത്തോമ്മാസഭയുടെ വളർച്ചയിൽ മാരാമൺ കൺവെൻഷ്യൻ സാരമായ ഒരു പങ്കു വഹിച്ചിട്ടുണ്ടെന്നുള്ളതും വാസ്തവമാണു്. എന്നാൽ ഇപ്പോൾ, ചുരുക്കം ചിലക്കു് ആത്മീയ പ്രചോദനം ലഭിക്കുന്നുണ്ടാവാം എന്നുള്ളതൊഴിച്ചാൽ, അതും കേവലം ഒരു 'കൺവെൻഷ്യനായി' തുടർന്നു പോകുന്നതല്ലാതെ പറയത്തക്ക പ്രയോജനം ചെയ്യുന്നുണ്ടോ എന്നുള്ള സംശയം പലരും പറഞ്ഞു കേട്ടിട്ടുണ്ടു്. അതെങ്ങിനെയും ആകട്ടെ. ഓരോ സഭക്കും ആ സഭയുടെ കെട്ടുപണിക്കും പ്രവർത്തനത്തിനും ആവശ്യമായ പ്രത്യേക മാർഗ്ഗങ്ങളും പരിപാടികളും ഉണ്ടു്. അവ മററു സഭക്കാർക്കു തൃപ്തികരമോ അനുകരണീയമോ ആയിരിക്കണമെന്നില്ല. അവയെ വിമർശിക്കേണ്ട ആവശ്യമോ വിമർശിക്കുവാനുള്ള അവകാശമോ മററുള്ളവക്കില്ല. എന്നാൽ കൺവെൻഷ്യൻ പ്രസ്ഥാനം ഇന്നു മിക്കസഭകളുടെയും പൊതുസ്വത്തായിതീർന്നിരിക്കയാണു്. ചില കാര്യങ്ങൾ പ്രയോജനകരമാണെങ്കിലും അല്ലെങ്കിലും അന്ധമായി അനുകരിക്കുവാനുള്ള പ്രവണത എല്ലാവക്കുമുണ്ടു്; അങ്ങനെ കേവലം പ്രോട്ടസ്റ്റൻറു രീതിയിലുള്ള 'കൺവെൻഷ്യൻ' യോഗങ്ങൾ ഓർത്തഡോക്സു് യാക്കോബായ സഭാവിഭാഗങ്ങളും സ്വായത്തമാക്കി. വലിയതോതിലുള്ള മതസമ്മേളനങ്ങൾ നിഷിദ്ധമാണെന്നു പറയുന്നില്ല. അതു് ആരുടേയും കുത്തകയല്ല. എന്നാൽ പ്രോട്ടസ്റ്റൻറു വിഭാഗക്കാരുടെ സമ്പ്രദായങ്ങൾ (Technique), എല്ലാം അതേപടി പകർത്തുന്ന രീതി ഓർത്തഡോക്സു് സഭയെ സംബന്ധിച്ചിടത്തോളം ഹാനികരമാണു്.

പൊതുവെ പറയുന്ന പക്ഷം ഇന്നു പെന്തിക്കോസ്തുകാർ മുതൽ ഓർത്തഡോക്സുകാർ വരെയുള്ള എല്ലാ സഭക്കാരും നടത്തുന്ന 'കൺവെൻഷ്യൻ' യോഗങ്ങളുടെ മോഡലും മാനദണ്ഡവും ഏതാണ്ടു് ഒന്നുതന്നെ ആണു്. പാട്ടും പ്രസംഗവുമായി ഇരുന്ന ഇരുപ്പിൽ അഞ്ചോ ആറോ മണിക്കൂറുകൾ തള്ളണമെന്നുള്ളതിലപ്പുറമായി പറയത്തക്ക യാതൊരുദ്ദേശമോ പരിപാടിയോ മിക്ക കൺവെൻഷ്യൻ ഭാരവാഹികൾക്കോ കേൾവിക്കാർക്കോ പ്രസംഗകക്കു തന്നെയോ ഉള്ളതായി തോന്നിക്കാത്ത ഒരന്തരീക്ഷമാണു് പല യോഗങ്ങളിലും കാണപ്പെടുന്നതു്. ഓരോ പ്രസംഗവും രണ്ടോ മൂന്നോ മണിക്കൂറെങ്കിലും നീണ്ടുനില്ക്കണമെന്നുള്ള നിർബ്ബന്ധമാണു്. അതു നിഷ്പ്രയാസം നിർവഹിക്കുന്ന പ്രസംഗകരും ഒട്ടും കുറവല്ല. കുറെ കഥകളും ഫലിതങ്ങളും പദ്യശകലങ്ങളും ഉണർവു പ്രസംഗങ്ങൾക്കു അടിസ്ഥാനമാക്കാവുന്ന ചില വേദവാക്യങ്ങളും കൈവശമുണ്ടെങ്കിൽ പിന്നെ ഒരു കൺവെൻഷ്യൻ പ്രാസംഗികനാകാൻ അധികമൊന്നും ആവശ്യമില്ല. സമയം കൊല്ലുവാൻ വരുന്ന സാധാരണക്കാരെ രസിപ്പിക്കുവാൻ ഇതൊക്കെ മതി താനും. 'വാളെടുത്തവനെല്ലാം വെളിച്ചപ്പാടു്' എന്നുള്ളതു കൺവെൻഷ്യൻ പ്രാസംഗികന്മാരെ സംബന്ധിച്ചു വളരെ വാസ്തവമാണു്. പ്രാധാന്യം അർഹിക്കുന്നതായി നമുക്കു തോന്നുന്ന

ഒരു ഗൗരവവശം ഈ യോഗങ്ങൾക്കുണ്ടു്. അതു മാനസാന്തരത്തിനുള്ള ആഹ്വാനമാണു്. അതു് ആരെയെങ്കിലും സാരമായി സ്പർശിക്കുന്നുണ്ടോ എന്നുള്ളതാണു് പ്രശ്നം. യാഥാർത്ഥ്യബോധം ഉളവാക്കാത്ത കേവലം ഉപരിപ്ലവമായ ഈ ആഹ്വാനങ്ങളെ കാര്യമാക്കാതെ കേട്ടുകേട്ടു് ഹൃദയംതഴമ്പിച്ചുപോയിട്ടുള്ള അനേകം ആളുകൾ ആണ്ടുതോറും കൺവെൻഷ്യൻ യോഗങ്ങളിൽ കയറി ഇറങ്ങിപ്പോകുന്നുണ്ടു്. മതം കഴമ്പില്ലാത്ത പ്രൗഢപ്രഭാഷണങ്ങളും നീണ്ടപ്രാർത്ഥനകളും ആണെന്നു് അവരിൽ പലരും തെററിദ്ധരിച്ചിട്ടുണ്ടെങ്കിൽ അതിൽ അവരെ കുററപ്പെടുത്തേണ്ടതില്ല. അതിൽ കൂടുതലായി എന്തെങ്കിലും ഇതുപോലെയുള്ള യോഗങ്ങളിൽ നിന്നു ലഭിക്കുവാനുണ്ടോ എന്നു് ആരായേണ്ടതാണു്. പ്രാസംഗികന്മാർ പ്രസംഗിക്കുവാൻ കഴിവുള്ളവരായിരിക്കണമെന്നല്ലാതെ അവരുടെ ജീവിതശുദ്ധി, പരിജ്ഞാനം, പക്വത, സ്വഭാവസംസ്കാരം എന്നിവയേക്കുറിച്ചു് യോഗഭാരവാഹികളോ മററുള്ളവരോ അന്വേഷിക്കാറില്ല. വെടിക്കെട്ടു കാണുന്നതുപോലെ കൺവെൻഷ്യൻ പ്രസംഗങ്ങൾ കേട്ടു തൃപ്തിഅടയുന്ന ഒരു രീതി സർവസാധാരണമായി തീർന്നിട്ടുണ്ടു്. മതപ്രസംഗവും ജീവിതവുമായി വലിയ ബന്ധമൊന്നും ഇല്ലാത്ത ഒരു നിലയിലേക്കാണു് നാം നീങ്ങിക്കൊണ്ടിരിക്കുന്നതു്. നമ്മുടെ യോഗങ്ങളിൽ പ്രസംഗകരായി ക്ഷണിക്കപ്പെടുന്നവരെ സംബന്ധിച്ചു സഭ കൂടുതൽ ശ്രദ്ധ പതിക്കേണ്ടതാണു്. പള്ളികളിലും മതസമ്മേളനങ്ങളിലും പതിവായി പ്രസംഗിക്കുന്നവർ ഇടവക മെത്രാപ്പോലീത്തായുടെ രേഖാമൂലമായ അനുവാദമുള്ളവരായിരുന്നാൽ നന്നു്. യാതൊരു നിഷ്ക്കർഷയുമില്ലാതെ ആരെയും ക്ഷണിച്ചു വരുത്തി പ്രസംഗിപ്പിക്കുന്ന രീതി വേദവിപരീതത്തിനും പിളർപ്പുകൾക്കും വഴി തെളിച്ചിട്ടുള്ള ദൃഷ്ടാന്തങ്ങൾ ഇതര സഭകളിൽ വിരളമല്ല.

ശരിയായ വിധത്തിൽ നടത്തപ്പെട്ടിട്ടുള്ള കൺവെൻഷ്യൻ യോഗങ്ങൾ കുറെയൊക്കെ ഗുണം ചെയ്തിട്ടുണ്ടു്. ഇപ്പോഴും ചെയ്യുന്നുമുണ്ടു് എന്നുള്ള പരമാർത്ഥം ഞങ്ങൾ നിഷേധിക്കുന്നില്ല. എന്നാൽ ഈ കൺവെൻഷ്യൻ പ്രസ്ഥാനം സഭയുടെ കാതോലികമായ നിലപാടിനും വളർച്ചക്കും യോജിച്ചതാണോ അതു ഗുണത്തേക്കാൾ കൂടുതൽ ദോഷമല്ലേ ചെയ്യുന്നതു്, അതിന്റെ സ്ഥാനത്തു് കൂടുതൽ പ്രയോജനകരവും കാതോലിക പാരമ്പര്യത്തിനും അഭിരുചിക്കും യോജിച്ചതുമായ മററന്തെങ്കിലും പ്രസ്ഥാനങ്ങളെ പ്രോത്സാഹിപ്പിക്കുകയല്ലേ വേണ്ടതു് എന്നീ പ്രശ്നങ്ങളേക്കുറിച്ചു നാം ചിന്തിക്കേണ്ടതാണു്. ബൈബിൾ സ്കൂളുകൾ; ധ്യാനയോഗങ്ങൾ, Teaching mission മുതലായവ നമുക്കു കൂടുതൽ അനുകരണീയമാണു്; എന്നാൽ അവയ്ക്കും ശരിയായ നേതൃത്വം നൽകുവാൻ പ്രാപ്തിയും പരിശീലനവും ലഭിച്ചവർ സഭയിൽ കൂടുതൽ ഉണ്ടാകേണ്ടതായിട്ടാണു് ഇരിക്കുന്നതു്. ചില കൺവെൻഷ്യൻ യോഗങ്ങളിൽ സംഭവിക്കാറുള്ളതുപോലെ, മനുഷ്യരുടെ വികാരങ്ങളെ തട്ടിയുണർത്തി പെട്ടെന്നുള്ള ചില തീരുമാനങ്ങൾ ചെയ്യിച്ചു് ഒരു സ്വപ്നലോകത്തിലേക്കു അവരെ തള്ളിയിറക്കിയിട്ടുപോകാതെ, ശാന്തമായി ചിന്തിച്ചും പ്രാർത്ഥിച്ചും പഠിച്ചും ക്രമാഗതമായി ജീവിതയാഥാർത്ഥ്യങ്ങളെ അഭിമുഖീകരിച്ചു് സ്ഥിരമായ ഒരടിസ്ഥാനത്തിന്മേൽ ജീവിതം കെട്ടിപ്പടുക്കുവാൻ സഹായിക്കുന്ന ചില ഉപാധികളാണു് മേൽ പറഞ്ഞവ. ഓർത്തഡോക്സു് യാക്കോബായ ഇടവകകളിൽ തന്നെ നടത്തപ്പെടുന്ന എത്ര കൺവെൻഷ്യനിൽ എത്രപേർ യോഗാവസാനത്തിൽ സത്യകുമ്പസാരം നടത്തി വിശുദ്ധ കുർബ്ബാന അനുഭവിച്ചു പിരിയുന്നുണ്ടു്. അതു് ഒരാവശ്യമായിട്ടെങ്കിലും കൺവെൻഷ്യൻ ഭാരവാഹികളോ മററുള്ളവരോ ചിന്തിക്കാറുണ്ടോ? ആൾക്കൂട്ടവും ബഹളവും എല്ലാവർക്കും ഇഷ്ടമാണു്. ആധുനിക മനുഷ്യനെ ബാധിച്ചിട്ടുള്ള ഒരു വ്യാധിയാണു് അതു്. ആ വ്യാധി മതത്തിലേക്കും സംക്രമിച്ചിരിക്കയാണു്. അടുത്ത ഇടവകക്കാർ നടത്തിയതിനേക്കാൾ കേമമായ ഒരു കൺവെൻഷ്യൻ നടത്തണമെന്നുള്ളതുമാത്രമാണു് ഓരോ ഇടവകക്കാരുടെയും ആഗ്രഹം. വഴിപിഴച്ച ഈ പോക്കിനു് വിരാമമിടേണ്ട കാലം അതിക്രമിച്ചിരിക്കുന്നു. ഈ വിധത്തിലുള്ള കൺവെൻഷ്യൻ യോഗങ്ങളെ കഴിയുന്നത്ര നിരുത്സാഹപ്പെടുത്തുകയും, കൺവെൻഷ്യൻ പ്രസ്ഥാനം നമുക്കു് ആവശ്യമെങ്കിൽ അതിന്റെ മാർഗ്ഗങ്ങൾ കാതോലികമായ രീതിയിൽ പരിഷ്ക്കരിക്കുകയും ചെയ്യേണ്ടതു് വളരെ ആവശ്യമാണെന്നുള്ള കാര്യം സഭയിൽ ചുമതലപ്പെട്ട എല്ലാവരെയും ഞങ്ങൾ സവിനയം അനുസ്മരിപ്പിച്ചുകൊള്ളുന്നു.

ങ്ങിച്ചെല്ലുന്ന താഴ്‌വരയിൽ എല്ലായിനം പഴങ്ങളും സസ്യങ്ങളും വളരുന്നുണ്ട്. ബിഥീനിയയിലെ ജനങ്ങൾ എന്നും സന്തുഷ്ടരാണെന്നു തോന്നുന്നു; സംതൃപ്തരായവർ എക്കാലത്തും ചെറുപ്പമായിരിക്കുകയും ചെയ്യും."

"സിൽവാനസ് അവിടേക്കു മടങ്ങിപ്പോകുന്നുണ്ടോ?"

"ഉവ്വ്. അവിടെ കിടന്നു മരിക്കണമെന്നാണെന്റെ ആഗ്രഹം."

"പോകുമ്പോൾ, എന്നേക്കൂടി കൊണ്ടുപോകണേ!" ആ യുവാവ് ഉദ്വേഗപൂർവ്വം പറഞ്ഞു.

ശതാധിപൻ സമ്മതിച്ചു.

മുറിക്കകത്തു് വലിയ ഉഷ്ണം തോന്നിയതിനാൽ, ലൂക്കോസ് മുററത്തിറങ്ങി ഉറങ്ങാൻ കിടന്നു. നീലാകാശത്തിൽ മിന്നിത്തിളങ്ങുന്ന നക്ഷത്രങ്ങളെ നോക്കിയപ്പോൾ ആ യുവാവിന്റെ ചിന്ത ബിഥീനിയയിലേക്കു ചിറകു വിരുത്തി പറന്നുപോയി. യഥാർത്ഥത്തിൽ ആനന്ദമനുഭവിക്കുന്ന മനുഷ്യരെ കണ്ടെത്തുവാൻ തന്റെ യാത്രയിലെല്ലാം ലൂക്കോസ് ശ്രമിച്ചിരുന്നു. പക്ഷെ സന്തുഷ്ടിയുടെ ചിഹ്നങ്ങൾ വളരെ ദുർല്ലഭമായിട്ടേ ആ യുവാവു കണ്ടുള്ളു. താൻ കണ്ടിട്ടുള്ളതിലേക്കും ഏററവും സന്തോഷമനുഭവിക്കുന്ന മനുഷ്യൻ ആരാണ്? ലൂക്കോസ് ഓർത്തുനോക്കി. അതേ—അവർക്കെല്ലാം പൊതുവിൽ ഒരു സ്വഭാവമുണ്ട്. അവർ നസ്രായനായ യേശുവിന്റെ അനുഗാമികളാണ്.

തടവുശിക്ഷ അനുഭവിച്ച പത്രോസ്, കീറിയ ചെരിപ്പുമിട്ട്, കാൽ പൊട്ടി ചോര ലെലിപ്പിച്ചുകൊണ്ട്, ദീർഘയാത്ര കഴിഞ്ഞു കയറിവന്നപ്പോഴും ആ മനുഷ്യന്റെ വദനം സന്തുഷ്ടിയാൽ വികസിച്ചിരുന്നു. സ്തേഫാനോസ് തികഞ്ഞ ശാന്തിയോടും സംതൃപ്തിയോടും കൂടി മരണത്തെ സമീപിക്കുന്നതു് ലൂക്കോസ് സ്വന്ത കണ്ണാൽ കണ്ടു. യൂദായുടെയും നിക്കാനോറിന്റെയും വദനങ്ങളിൽ ശാന്തിയും സന്തുഷ്ടിയും കളിയാടുന്നുണ്ട്. എവിടെയോ ശാന്തിയുടെ ഉറവയിൽനിന്നു് അവർ ആവോളം പാനംചെയ്യുന്നുണ്ടെന്നു സ്പഷ്ടം.

അവരുടെ ആനന്ദാനുഭൂതിയുടെ രഹസ്യം കണ്ടുപിടിക്കുന്നതിന് ആ ചുരുൾ ഒരിക്കൽക്കൂടി വായിക്കാൻ കിട്ടിയാൽ വേണ്ടില്ലെന്നു് ആ യുവാവു് ആഗ്രഹിച്ചു. അങ്ങനെ കിടന്നു്, ലൂക്കോസ് ഉറങ്ങിപ്പോയി. ഉറക്കത്തിൽ, അങ്ങകലെ പർവ്വതങ്ങൾക്കപ്പുറം അതിമനോഹരമായ ഒരു ദേശം ദൃഷ്ടിയിൽപ്പെട്ടു. അവിടേയ്ക്കു പോകാൻ ആ യുവാവു് ബദ്ധപ്പെട്ടു. എന്നാൽ ഒരു കുറിയ മനുഷ്യനുണ്ട് തന്നെ തടഞ്ഞുനിറുത്തുന്നു. വലിയ ശിരസ്സോടുകൂടിയ ഒരു ഉയരംകുറഞ്ഞ മനുഷ്യൻ—സൂക്ഷിച്ചുനോക്കിയപ്പോൾ, തർസോസുകാരൻ ശൗൽ ആണതെന്നു മനസ്സിലായി. സ്വപ്നത്തിൽനിന്നു ഞെട്ടി ഉണർന്നപ്പോൾ, ആ യുവാവു് വിയർത്തൊലിക്കുന്നുണ്ട്; എന്തോ അജ്ഞാതമായ ഒരു ഭയത്താൽ ഗ്രസിതനായി വിറയ്ക്കുന്നുമുണ്ടായിരുന്നു.

---

23-ാംസങ്കീർത്തനം 8.

# ജീവിതത്തിന്റെ കൂരിരുൾ താഴ്‌വര

(റവ. ജോൺ ഡീൻ)

I

"കൂരിരുൾതാഴ്‌വരയിൽ കൂടെ ഞാൻ നടന്നാലും" സങ്കീ. 23: 4

കൂരിരുൾതാഴ്‌വരയെന്ന പേരിൽ ഒരു സ്ഥലം അവിടെവിടെയോ ഉണ്ടായിരുന്നിരിക്കാമെന്നാണ് ജയിംസ് സ്റ്റാക്കർ അഭിപ്രായപ്പെടുന്നതു്. ദാവീദ് ആട്ടിൻപററത്തെ കാത്തിരുന്ന ബേതലഹേമിനടുത്തെവിടെയോ ഒരു താഴ്‌വരയിൽകൂടെ സന്ധ്യാവേളയിൽ തന്റെ ആട്ടുകളെ അടിച്ചുകൊണ്ടുപോയിരിക്കാം. അവിടം സമീപസ്ഥിതങ്ങളായ കുന്നിൻപുറങ്ങളെ അപേക്ഷിച്ച് കാലേക്കൂട്ടി അന്ധകാരാവൃതമായിത്തീർന്നിരിപ്പാൻ എളുപ്പമുണ്ട്. ആ പ്രദേശത്തു കുററിക്കാടുകളിൽ വസിച്ചിരുന്ന ചെന്നായ്ക്കൾ ഓലിയിടുന്നതു കേട്ടു ഭയപ്പെട്ട ആട്ടിൻകൂട്ടം സംരക്ഷണാർത്ഥം ഇടയനെ ചുററിപ്പററി നിന്നിരിക്കയും ചെയ്യും. വൃദ്ധതയുടെ തണലിലേക്കു നീങ്ങിത്തുടങ്ങിയതോടുകൂടെ ദാവീദ് അതുപോലെ ദിവ്യനായ ഇടയന്റെ കാവൽ ആവശ്യമാകുന്ന സന്ദർഭം ഏതൊരു മനുഷ്യജീവിതത്തിലും സമാഗതമാകാമെന്നു് അനുഭവിച്ചറിഞ്ഞു. തൽഫലമായി അനേകായിരങ്ങൾക്ക് അമൂല്യമായിത്തീർന്നിട്ടുള്ള ഈ പദങ്ങൾ അദ്ദേഹം ഈ സങ്കീർത്തനത്തിൽ എഴുതിച്ചേർക്കുകയും ചെയ്തു.

നമ്മുടെ സ്മരണയിൽ വരുന്ന ഏററവും അമൂല്യപദങ്ങളാണവ. മരണസാദ്ധ്യത അനുസ്മരിപ്പിക്കുന്ന പദങ്ങളായി മാത്രം അവ അബദ്ധവശാൽ വ്യാഖ്യാനിക്കപ്പെട്ടുപോയിട്ടുണ്ട്. എന്നാൽ പിതാവു നമ്മെ നയിക്കുന്ന കണ്ണുനീർതാഴ്‌വരകളെപ്പററിയെല്ലാം അർത്ഥവത്താണ് ആ പദങ്ങൾ. മുൻ വാചകം ദൈവനടത്തിപ്പിനെക്കുറിച്ചു പ്രതിപാദിക്കുന്നുണ്ട്; എങ്കിലും സുഖലോലുപതയുടെ താഴ്‌വരയിൽകൂടെ അവിടുന്നു നമ്മെ സാധാരണയായി നയിക്കാറില്ല. ദൈവത്തിന്റെ ആർദ്രമസൃണമായ സ്നേഹസൂക്ഷ്മതകളുടെ ശീതളസുഖം അനുഭവിച്ചറിഞ്ഞിട്ടുള്ളവർ അവയുടെ നിഴലിനെ സ്വാഗതം ചെയ്യുവാനും സന്നദ്ധരായിരിക്കണം. "സ്നേഹം ക്ഷമിക്കുന്നു; സ്നേഹം വഹിക്കുന്നു......... എന്നാൽ സ്നേഹത്തിനു് സ്നേഹരഹിതമായ വസ്തുവിനോട്ട് അനുരഞ്ജതയിൽ വരുവാൻ സാദ്ധ്യമല്ല. അതുകൊണ്ട് അവിടുത്തേക്കു നിങ്ങളുടെ പാപത്തോടു പൊരുത്തപ്പെടുവാനും കഴിയുന്നതല്ല." അനിർവചനീയമായ വിധത്തിൽ ദൈവം നമ്മെ സ്നേഹിക്കുന്നതുകൊണ്ട് തിരുഹൃദയത്തിലെ അമൂല്യപാഠങ്ങൾ നമ്മെ പഠിപ്പിക്കുവാൻ അവിടുന്നു നമ്മെ കൂരിരുൾതാഴ്‌വരയിൽകൂടെ നയിക്കേണ്ടതാവശ്യമത്രെ.

ഈ താഴ്‌വര ഭാവികാലാനുഭവമായി ദാവീദ് വിവരിക്കുന്നു എന്നുള്ളതു് അർത്ഥവത്തല്ലേ? ഭൂതകാലജീവിതത്തിലേക്ക് ആ രാജർഷി തിരിഞ്ഞുനോക്കുന്നുണ്ടെങ്കിലും അവിടെങ്ങും അദ്ദേഹം താഴ്‌വര ദർശിക്കുന്നില്ല. വിദൂരസ്ഥിതങ്ങളായ പർവതനിരകളെ അവ്യക്തമാക്കുവാൻ മൂടൽമഞ്ഞിനുള്ള കഴിവുപോലെ വിദൂരകാലസംഭവങ്ങളുടെ കലുഷഭാവം ലഘുതരമാക്കുന്നതിനുള്ള ദയാർദ്രമായ കഴിവു് ഓർമ്മയ്ക്കുണ്ട്. ഭൂതകാലസംഭവങ്ങൾ നന്നായി തോന്നുന്നു; അവയുടെ ബലത്തിൽ ഭാവിയെപ്പററി ആശങ്കാധീനനാകേണ്ടതില്ലെന്നു് അദ്ദേഹം പ്രത്യാശിക്കുകയും ചെയ്യുന്നു.

ജ്ഞാനിയായ ജോൺബനിയൻ തീർത്ഥാടനാരംഭത്തിലാണ് നിഴലുകളുടെ താഴ്‌വര ചിത്രീകരിച്ചിരി

ക്കുന്നതു്. എത്ര വിശദമായി അദ്ദേഹം ആ ചിത്രം വരച്ചിരിക്കുന്നു. ആ താഴ്‌വരയുടെ ഒരു വശത്തു വൻകുഴിയും മറുഭാഗത്തു ചെളിക്കുണ്ടും കാണുന്നുണ്ടു്. "ക്രിസ്ത്യാനി" ഒന്നു് ഒഴിഞ്ഞുമാറുമ്പോൾ മറെറാന്നിൽ വീഴുവാനുള്ള അപകടസാദ്ധ്യതയുണ്ടായിരുന്നു. അന്ധകാരാവൃതമായ ആ കുഴി വിവിധ ദുഷ്ടജന്തുക്കളുടെ വിഹാരരംഗമായിട്ടാണു് അദ്ദേഹം വിവരിച്ചിരിക്കുന്നതു്. ശോകമൂകമായ ആ സ്ഥലത്തുകൂടെ യാത്ര ചെയ്യേണ്ടിയിരുന്ന ആ സാധു തീർത്ഥാടകന്റെ അനുഭവം എത്ര ഭയാനകമായിരുന്നിരിക്കണം.

നിങ്ങൾ കണ്ണുനീരിന്റെ താഴ്‌വരയിലാണോ? ലോകത്തിൽ ഇത്രയധികം ആളുകൾ അധിവസിക്കുന്ന മറെറാരു താഴ്‌വരയില്ല. ആദാമ്യവംശജനായ ഏതൊരുവനും ഇന്നല്ലെങ്കിൽ നാളെ ആ വഴിയായി കടന്നുപോയേ മതിയാവൂ. സ്വന്തഗ്രാമത്തിനു വെളിയിൽ കുപ്പക്കുന്നിൽ ഇരുന്നുകൊണ്ടു് യോബു് മരണത്തിനായി വാഞ്ഛിച്ചു. പാപരഹിതയല്ലെങ്കിലും പരിപാവനചരിതയായ മറിയാമിന്റെ—നമ്മുടെ കർത്താവിന്റെ മാതാവു്—മൃദുല ഹൃദയത്തിൽക്കൂടെ ഒരു വാൾ കടന്നുപോയി. യേശുവിന്റെ പ്രിയ ശിഷ്യകളായ മാർത്തയും മറിയയും സ്വസഹോദരന്റെ ശവമാടത്തിങ്കൽ കുത്തിയിരുന്നു വിലപിച്ചു. ഗത്സമേനയിലും കുരിശിലും വച്ചു് യേശു ആ താഴ്‌വരയിലെ ഏററവും അന്ധകാരനിബിഡമായ ഭാഗത്തുകൂടെ കടന്നുപോയി. പാപരഹിതനായ ഒരു പുത്രനേ ദൈവത്തിനുണ്ടായിരുന്നുള്ളു. എന്നാൽ സങ്കടവും വേദനയും അനുഭവിക്കാത്ത ഒരു പുത്രനും അവിടുത്തേക്കുണ്ടായിരുന്നില്ല.

---

## ചർച്ചുവീക്കിലി വരിസംഖ്യ

(എപ്പോഴും മുൻകൂർ)

| | ക്രു. ണ. സ. |
|---|---|
| ഒരു വർഷത്തേക്കു് | 6—0—0 |
| ആറുമാസത്തേക്കു് | 3—0—0 |
| ഒററപ്രതി | 0—2—0 |
| ഇൻഡ്യക്കുവെളിയിൽ | 8—0—0 |

---

### Thought for the week

"Do not look forward to the changes and chances of this life in fear; rather look to them with full hope that, as they arise, God, whose you are will deliver you out of them. He has kept you hitherto,—do you but hold fast to His dear hand, and He will lead you safely through all things; and, when you cannot stand, He will bear you in His arms"

Francis de Sales.

---

പ്രതിവാരപ്രഭാഷണം (The Sermon for the week)

# ക്രിസ്തീയ കൂട്ടായ്മയിൽ അന്യോന്യം നിർവഹിക്കേണ്ട ചുമതല

(എം. തൊമ്മൻ ബി. ഏ.)

"സഹോദരന്മാരെ, നിങ്ങളിൽ ഒരുവൻ സത്യംവിട്ടു തെററിപ്പോകുകയും അവനെ ഒരുവൻ തിരിച്ചുവരുത്തുകയും ചെയ്താൽ പാപിയെ നേർവ്വഴിക്കു ആക്കുന്നവൻ അവന്റെ പ്രാണനെ മരണത്തിൽനിന്നു രക്ഷിക്കയും പാപങ്ങളുടെ ബഹുത്വം മറെക്കയും ചെയ്യും എന്നു് അവൻ അറിഞ്ഞുകൊള്ളട്ടെ."

യാക്കോബു് 5:20.

നമ്മുടെ കുററങ്ങൾ നാം തന്നെ കാണുന്നതിലധികമായി മററുള്ളവർ കാണുന്നു എന്നുള്ളതു് ഒരു പരമാർത്ഥമാണു്. മററുള്ളവരുടെ കുററങ്ങളെ നാമും കാണുന്നു. ഓരോരുത്തരും ഇങ്ങനെ അന്യരുടെ കുററങ്ങളും കുറവുകളും കാണുമ്പോൾ എന്തു മനോഭാവമാണു് കൈക്കൊള്ളേണ്ടതു്? എന്തെങ്കിലും ചുമതല നിർവ്വഹിക്കേണ്ടതായിട്ടുണ്ടോ? ഉണ്ടെങ്കിൽ, എങ്ങനെയാണു് ആ ചുമതല നിർവ്വഹിക്കുന്നതു്? ഇവയെല്ലാം അനുദിനമെന്നവണ്ണം നമ്മുടെ ശ്രദ്ധയെ ആകർഷിക്കേണ്ട ചോദ്യങ്ങളാണു്. കാരണം, നമുക്കിഷ്ടമുണ്ടെങ്കിലും ഇല്ലെങ്കിലും ദൈവം നമ്മെ ഓരോരുത്തരെയും നമ്മുടെ "സഹോദരന്റെ കാവൽക്കാരൻ" ആയിട്ടാണു് ആക്കിവച്ചിരിക്കുന്നതു്. നമ്മുടെ സഹോദരനോടു് ദൈവത്തിന്റെ വചനം ദൈവത്തിനുവേണ്ടി ഉച്ചരിക്കുവാനുള്ള ചുമതല നമുക്കോരോരുത്തർക്കുമുണ്ടു്. ഉപദേശിച്ചും ശാസിച്ചും സഹിച്ചും വഹിച്ചും, ദയകാണിച്ചും, ചിലപ്പോൾ കർക്കശമായി പെരുമാറിയും മററുള്ളവരെ സഹായിക്കുവാൻ നാം കടപ്പെട്ടവരാണു്. ഇക്കാര്യത്തിൽ മററുള്ളവരോടു ഇടപെടുന്നതു വളരെ ആപൽക്കരമായ ഒരു കാര്യമാണു്. ചിലപ്പോൾ നമ്മുടെ ഉദ്യമങ്ങൾ ഗുണത്തിനു പകരം ദോഷമായി പരിണമിച്ചുക്കാം.

അധികം സംസാരിക്കുന്നവരായിരിക്കണമെന്നില്ല അധികം മററുള്ളവരെ സഹായിക്കുന്നതു്. വളരെ കൂടുതൽ മററുള്ളവർക്കുവേണ്ടി സഹിക്കുകയും പ്രവർത്തിക്കുകയും പ്രാർത്ഥിക്കുകയും ചെയ്യുന്നവർ ചിലപ്പോൾ ഒന്നുംതന്നെ പറഞ്ഞില്ലെന്നുവരാം. യാഥാർത്ഥ്യമില്ലാത്ത ഉപദേശങ്ങളും സാന്ത്വനവാക്കുകളും സർവസാധാരണമാണു്. അവയോടുള്ള അവജ്ഞയും അവിശ്വാസവും മൂലം ചിലർ സംസാരിക്കേണ്ട അവസരങ്ങളിൽപോലും മൂകരായി കഴിച്ചുകൂടാൻ ഇഷ്ടപ്പെടുന്നു. മനുഷ്യന്റെ വ്യർത്ഥവചനങ്ങൾക്കു് എന്തു ശക്തിയാണുള്ളതു്? മൗനമായിരിക്കുന്നതല്ലേ ഉത്തമം? എന്നിങ്ങനെ ചിലർ ചിന്തിക്കുന്നെങ്കിൽ അത്ഭുതപ്പെടേണ്ടതില്ല. എന്നാൽ ഒരു വാക്കെങ്കിലും പറയേണ്ടിയ സ്ഥാനത്തു് അതു പറയാതെ മൗനം അവലംബിക്കുന്നതു് അക്ഷന്തവ്യമായിരിക്കും. മൗനം പാലിക്കേണ്ടിയ സ്ഥാനത്തു മൗനം പാലിക്കുവാനും സംസാരിക്കേണ്ടിയ സ്ഥാനത്തു സംസാരിക്കുവാനും നാം പഠിക്കണം. മൗനം അതിൽ തന്നെ ഒരു സൽഗുണമല്ല; ചിലപ്പോൾ അതു വലിയ കൃത്യവിലോപമായിരിക്കും. പ്രസംഗപീഠത്തിൽ നിന്നു ചെയ്യുന്ന പ്രഭാഷണത്തേക്കാൾ പ്രയാസമേറിയതാണു്

അവസരോചിതമായി അപ്പോഴപ്പോൾ നാം ഉച്ചരിക്കേണ്ടിവരുന്ന വചനങ്ങൾ. സംസാരിക്കുവാനുള്ള നമ്മുടെ ചുമതലയേക്കുറിച്ചു നമുക്കു ഭയമുണ്ടാകാവുന്നതുപോലെ തന്നെ, നാം ആരോടു സംസാരിക്കണമോ അവരേക്കുറിച്ചും നമുക്കു ഭയമുണ്ടായേക്കാം. ദൈവത്തെക്കുറിച്ചോ ദൈവീകകാര്യങ്ങളേക്കുറിച്ചോ മററുള്ളവരോട്, പ്രത്യേകിച്ചും നമ്മുടെ പ്രിയപ്പെട്ടവരോടും നമ്മോട് ഏററവും അടുത്തിരിക്കുന്നവരോടും, പറയുന്നതു സ്വാഭാവികമോ എളുപ്പമോ അല്ല. അഗാധമായ ജീവൽപ്രശ്നങ്ങളേക്കുറിച്ചു സ്ഥാനത്തും അസ്ഥാനത്തും ജല്പിക്കുന്ന സമ്പ്രദായം പലപ്പോഴും അപക്വതയുടെയും അനുഭവയാഥാത്ഥ്യക്കുറവിൻെറയും ലക്ഷണമാണ്. അതു മററുള്ളവരിൽ വിരക്തിയാണുളവാക്കുന്നത്. മററുള്ളവരുടെമേൽ അനർഹമായ വിധത്തിൽ സ്വാധീനം ചെലുത്തുവാനുള്ള ആഗ്രഹത്തിൻെറ ഫലമായിരിക്കാം ചിലപ്പോൾ അത്. പൊതുവെ മററുള്ളവരുടെ ആളത്വത്തേയും സ്വാതന്ത്ര്യത്തേയും വേണ്ടതു ആദരിക്കാത്തതിൻെറ ലക്ഷണവുംകൂടി ആയിരിക്കാം അത്. അതുകൊണ്ട് മററുള്ളവരെ ഉപദേശിക്കയോ തെററുതിരുത്തുകയോ ചെയ്യുന്നതിൽ ചിലർ പ്രദർശിപ്പിക്കുന്ന വൈമുഖ്യം ഏതാണ്ടു നീതീകരിക്കത്തക്കതും മനസ്സിലാക്കാവുന്നതുമാണ്. എന്നാൽ ഇതിനൊരു മറുവശമുണ്ട്. നമ്മുടെ മൗനം ഭയത്തിൻെറയും സ്നേഹമില്ലായ്മയുടെയും ഫലമാണെന്നും വരാം. എല്ലാവരും എല്ലാപ്പോഴുമെന്നവണ്ണം ഓരോ പ്രതിസന്ധിഘട്ടങ്ങളെ അഭിമുഖീകരിച്ചുകൊണ്ടിരിക്കുന്നു. അപ്പോൾ എല്ലാവർക്കും ആവശ്യമായിട്ടുള്ളതു ദൈവത്തിൻെറ വചനം ശ്രവിക്കുക എന്നുള്ളതാണ്. ആ വചനം ഉച്ചരിക്കുവാനുള്ള ചുമതലയാണ് അന്യോന്യം നാം നിവ്വഹിക്കേണ്ടത്. സംസാരിക്കുന്ന ആൾ കേൾക്കുന്ന ആളേക്കാൾ ഉത്തമനോ കുററമില്ലാത്തവനോ ആയിരിക്കണമെന്നില്ല. യഥാത്ഥത്തിൽ എല്ലാവരും പാപികളാണ്. നാം ആരോടു സംസാരിക്കുന്നുവോ അവർ നമ്മേക്കാൾ ഉന്നതനിലയിൽ ഇരിക്കുന്നവരാണെങ്കിലും നമ്മേപ്പോലെ തന്നെ അവരും ദൈവകൃപ ആവശ്യമുള്ളവരാണ്. സഹായവും പ്രോത്സാഹനവും പാപമോചനവും എല്ലാവർക്കും ആവശ്യമാണ്. നാം എല്ലാവരും പാപികളാണെന്നും എല്ലാവർക്കും ദൈവകൃപയുടെ ആവശ്യമുണ്ടെന്നുമുള്ള ബോധമാണ് അന്യോന്യം ഉപദേശിക്കുവാനുള്ള ചുമതല നമുക്കു നൽകുന്നത്. അതു സ്നേഹത്തോടും താഴ്മയോടും കൂടി നിർവ്വഹിക്കേണ്ടതു നമ്മുടെ കടമയാണ്.

ചില തെററുകൾ ചൂണ്ടിക്കാണിക്കുകയോ തുറന്നു പറയുകയോ ചെയ്യുന്നതു ചിലപ്പോൾ തെററിദ്ധാരണ ഉണ്ടാക്കുകയോ സ്നേഹബന്ധത്തിനു് ഭംഗം വരുത്തുകയോ ചെയ്തേക്കാം. എന്നാൽ യഥാത്ഥ സ്നേഹമുള്ളിടത്തു് അങ്ങനെ സംഭവിച്ചാൽ തന്നെയും അതു താൽക്കാലികമായിരിക്കും. അതു മൂലമുണ്ടാകുന്ന പ്രയാസങ്ങൾ നീങ്ങിക്കഴിഞ്ഞാൽ സ്നേഹബന്ധം പൂവ്വാധികം ശക്തിപ്രാപിക്കുമെന്നുള്ളതിനു സംശയമില്ല. ഇഷ്ടമുള്ളകാര്യങ്ങൾ മാത്രം സംസാരിക്കുന്ന സ്നേഹിതന്മാരുടെ സ്നേഹബന്ധം നിലനിൽക്കണമെന്നില്ല. സ്നേഹിതൻെറ മനസ്സിനു് അല്പം വിഷമമുണ്ടാക്കിയാലും അദ്ദേഹത്തിൻെറ നന്മയെ ലാക്കാക്കി ഉത്തമബോധ്യത്തിൽ പറയുന്ന വാക്കുകൾ പ്രയോജനം ചെയ്യുമെന്നു മാത്രമല്ല, പിന്നീടെങ്കിലും അദ്ദേഹം അതിനു കൃതജ്ഞത പ്രദർശിപ്പിക്കാതിരിക്കയില്ല.

മററുള്ളവരുടെ സ്നേഹപരമായ ശാസനയെ സസന്തോഷം സ്വീകരിക്കുന്ന മനോഭാവം എത്രമാത്രം നമുക്കുണ്ടോ അത്ര മാത്രമേ നമുക്കു മററുള്ളവരെ ശാസിക്കുവാനും ഉപദേശിക്കുവാനുമുള്ള കഴിവും അർഹതയും ഉണ്ടായിരിക്കയുള്ളു. പലപ്പോഴും ഈ സ്വഭാവവിശേഷം നമുക്കു വളരെ കുറവായിരിക്കും. അതിൻെറ അഭാവമാണ് ക്രിസ്തീയ സാഹോദര്യത്തിൻെറ വളർച്ചയ്ക്കുള്ള ഏററവും വലിയ തടസ്സം. നമ്മുടെ സഹോദരന്മാർ ദൈവത്തെപ്പററി ദൈവവചനം നമ്മോട് ഉച്ചരിക്കുന്നതു കേൾക്കുവാൻ നാം സദാ സന്നദ്ധരായിരിക്കണം. അതുപോലെ തന്നെ അവരോടു ദൈവവചനം ഉച്ചരിക്കുവാൻ ആവശ്യം വരുമ്പോൾ നാമും തയാറായിരിക്കണം. ക്രിസ്തീയ കൂട്ടായ്മയുടെ വളർച്ചക്ക് ഇതു് അത്യന്താപേക്ഷിതമാണ്.

## പുസ്തകാഭിപ്രായം

# 'മലങ്കരസഭയുടെ രഹസ്യപേടകം'

അഥവാ

ഇ. എം. ഫീലിപ്പോസിൻെറ സ്വഹസ്ത ചരിതം. പ്രസാധകൻ, ഇ. പി. മാത്യു ബി. ഏ. ബി. എൽ, കോട്ടയം. വില 1രൂ 8ണ

പുരാതനമായ കോട്ടയത്തു ഇടവഴിക്കൽ കുടുംബാംഗവും മലങ്കര സുറിയാനി സഭയിലെ അവിതക്കിത നേതാക്കന്മാരിൽ ഒരാളുമായിരുന്ന പരേതനായ ശ്രീ. ഇ. എം. ഫിലിപ്പിൻെറ ആത്മകഥാകഥനമാണ് 'മലങ്കരസഭയുടെ രഹസ്യപേടകം' എന്ന ശീർഷകത്തിൽ സ്വപുത്രൻ മി. ഇ. പി. മാത്യു പ്രസാധനം ചെയ്തിരിക്കുന്നത്. പ്രഗത്ഭനായ ഒരു ചരിത്രപണ്ഡിതൻ, ഒരു യഥാത്ഥ സമുദായസ്നേഹി, സമുന്നതനായ ഒരു പൊതുക്കായ്യ പ്രവത്തകൻ, പ്രഖ്യാതനായ ഒരു ഗ്രന്ഥകാരൻ, എന്നീ വിവിധനിലകളിൽ മി. ഫിലിപ്പ് ഇക്കഴിഞ്ഞ തലമുറയിൽ മലങ്കരട്ടാകെ അറിയപ്പെട്ടിരുന്ന ഒരു സമുന്നത വ്യക്തിയാണ്. രഹസ്യപേടകത്തിലെ ഒരു നല്ല ഭാഗം തൽകത്താവിൻെറ കുടുംബചരിത്രവും വ്യക്തിപരമായ കായ്യങ്ങളുമാണ്. എന്നിരുന്നാലും ആധുനിക സുറിയാനി സഭാ സന്താനങ്ങൾ അവശ്യം അറിഞ്ഞിരിക്കേണ്ടതും അപ്രകാശിതങ്ങളും പ്രൌഢങ്ങളുമായ പല വിഷയങ്ങളും ഇതിൽ ഉൾക്കൊള്ളിച്ചിട്ടുണ്ട്. ഉദാഹരണത്തിനു് ചരിത്രപ്രസിദ്ധമായ പഴയസിമ്മനാരി ക്കേസ്, വട്ടിപ്പണക്കേസ്സ്, സുറിയാനി സഭയിലെ വിദ്യാഭ്യാസ പുരോഗതി, മലങ്കര യാക്കോബായസുറിയാനി അസോസ്യേഷൻെറ പ്രവത്തനം ഇടവകപ്പത്രിക, സഭയ്ക്കും സമുദായത്തിനും ചെയ്തുകൊടുത്തിട്ടുള്ള അമൂല്യസേവനം എന്നിവ പ്രത്യേകം ചൂണ്ടിക്കാണിക്കാവുന്നതാണ്. വിശിഷ്യാ, പ്രതിഫലേച്ഛകൂടാതെ സുദൃഢമായ ഈശ്വരവിശ്വാസത്തോടും സുസ്ഥിരമായ ലക്ഷ്യനിഷ്ഠയോടും കൂടി സമുദായസേവനം ചെയ്യുന്നവർക്കു് കരഗതമാകുന്ന വിജയ പ്രാപ്തി ഈ ഗ്രന്ഥത്തിൽ പ്രകടമായി കാണുന്നുമുണ്ട്. യശ്ശശരീരനായ കെ. സി. മാമ്മൻമാപ്പിള ബി. ഏ. അവതാരികയിൽ ഇപ്പ

# വേദവായനക്കുറിപ്പുകൾ

**തിങ്കൾ. മത്തായി 27: 1—10.**

ഇനി വലിയ നോമ്പ് അവസാനിക്കുന്നതുവരെയുള്ള ദിവസങ്ങളിൽ നോമ്പിനു പ്രത്യേകം സഹായകരമായ വേദഭാഗങ്ങൾ തെരഞ്ഞെടുത്തു ധ്യാനിക്കയായിരിക്കും നാം ചെയ്യുന്നതു്. ഇന്നത്തെ വായന അനുതാപത്തെ സംബന്ധിച്ചുള്ളതാണു്. ശരിയായ അനുതാപവും തെററായ അനുതാപവും ഉണ്ടു്. ഒന്നു ജീവനിലേക്കും മറേറതു മരണത്തിലേക്കും നയിക്കുന്നു. (2 കൊരിന്ത്യർ 7: 10 നോക്കുക) പാപത്തേക്കുറിച്ചുള്ള ദുഃഖം എപ്പോഴും ശരിയായ അനുതാപത്തിൻെറ ലക്ഷണമായിരിക്കണമെന്നില്ല. യൂദായുടെ പ്രവൃത്തിയേക്കുറിച്ച് അവനു ദുഃഖമുണ്ടായി. എന്നാൽ ആ ദുഃഖം തന്നെത്താൻ തൂങ്ങിമരിക്കുവാനാണു് അവനെ പ്രേരിപ്പിച്ചതു്. യൂദായുടെ കുററത്തിൻെറ ഭയങ്കരത അവനു ബോദ്ധ്യമായി. എന്നാൽ അങ്ങനെയുള്ള കുററം പോലും ക്ഷമിച്ചു അവനെ സ്വീകരിപ്പാൻ തയാറുള്ള ഒരു സ്നേഹമാണു് ദൈവത്തിൻേറതെന്നു് അവനുവിശ്വസിക്കുവാൻ കഴിഞ്ഞില്ല. ചുരുക്കിപ്പറഞ്ഞാൽ അവൻ അവനേക്കുറിച്ചു തന്നെ നിരാശപ്പെട്ടുകയും ദൈവത്തിൻെറ സ്നേഹത്തിനു് അതിരു കല്പിക്കുകയും ചെയ്തു. നമ്മെക്കുറിച്ചുതന്നെ ഒരിക്കലും നിരാശപ്പെടരുതു്. നമ്മെ പുതിയ സൃഷ്ടികളാക്കുവാൻ കഴിയുന്ന ദൈവത്തിൻെറ കൃപയിൽ ആശ്രയിച്ചുകൊണ്ടു് സത്യഅനുതാപത്തിനായി നമുക്കു പ്രാർത്ഥിക്കാം.

**ചൊവ്വാ. ലൂക്കോസ് 7: 36—50.**

സ്വയം നീതിമാന്മാരെന്നഭിമാനിച്ചിരുന്ന പരീശന്മാരെയും അവരെപോലെ ഉള്ളവരെയുമാണു് കത്താവു നിശിതമായ വിമർശിച്ചിട്ടുള്ളതു്. പാപബോധമുള്ളവരെ താൻ അങ്ങനെ ശകാരിച്ചതായി കാണുന്നില്ല. അവക്കു് അതാവശ്യമില്ലായിരുന്നു. പാപമോചനവും പ്രത്യാശയും നൽകുന്ന ഒററ വാക്കുമാത്രമേ അവക്കാവശ്യമുണ്ടായിരുന്നുള്ളു. സ്വയനീതിയും അഹംഭാവവുമുള്ളവർ തങ്ങളേപ്പററിത്തന്നെ വിചാരിക്കുന്നു. അനുതാപത്തിൻെറ ലക്ഷണം തങ്ങളെത്തന്നെ മറക്കുകഎന്നുള്ളതാണു്. പാപിയായ ആ സ്ത്രീക്കു് കത്താവിൻെറ സമീപത്തു ചെന്നെത്തണമെന്നും അവനോടുള്ള അവളുടെ സ്നേഹം കാണിക്കണമെന്നും ഉള്ളതല്ലാതെ മറെറാരാഗ്രഹവും ഉണ്ടായിരുന്നില്ല. സ്വയവിസ്മൃതിയോടുകൂടിയുള്ള അവളുടെ സ്നേഹം നിമിത്തമാണു് ക്രിസ്തുവിൻെറ സ്വീകരണത്തിനു് അവൾ പാത്രീഭവിച്ചതു്. നമുക്കും ശരിയായ പാപബോധവും പാപക്ഷമയും ലഭിക്കുവാനുള്ള മാർഗ്ഗം ക്രിസ്തുവിനെ സമീപിക്കയാണു്. കത്താവേ, അസംഖ്യമായ പാപങ്ങൾക്കു മോചനം ലഭിച്ചവക്കുള്ള അധികമായ സ്നേഹം നീ ഞങ്ങൾക്കും നൽകേണമേ.

**ബുധൻ. നെഹെമ്യാ 9:5--15 32—38.**

വ്യക്തിപരമായ അനുതാപം അത്യന്താപേക്ഷിതമാണു്. എന്നാൽ അതുമാത്രം പോരാ. നാം ഒരു സഭയായും സമുദായമായും അനുതപിക്കേണ്ട ആവശ്യമുണ്ടു്. ദൈവം സഭയായിട്ടും സമുദായമായിട്ടും കൂടി നമ്മോടു പെരുമാറുന്നു. സഭയുമായി ബന്ധമില്ലാത്ത വ്യക്തിത്വം നമുക്കാക്കുമില്ല. സഭയുടെയോ സമുദായത്തിൻെറയോ കുററങ്ങൾക്കു നാം ഓരോരുത്തരും എത്രമാത്രം ഉത്തരവാദിയാണെന്നു നിശ്ചയിക്കുവാൻ പ്രയാസമാണു്. എങ്കിലും അതിൽ നമുക്കും ഒരു പങ്കുണ്ടെന്നുള്ളതിനു സംശയമില്ല. വല്ലപ്പോഴും കൂട്ടമായി നോമ്പുനോററതുകൊണ്ടോ പ്രാർത്ഥിച്ചതുകൊണ്ടോ മാത്രം സഭാവ്യാപകമായ അനുതാപം ഉണ്ടാകയില്ല. നമ്മുടെ ക്രിസ്തീയ വിശ്വാസം സഭാപരവും സാമൂഹ്യവുമായ ജീവിതത്തിൻെറ എല്ലാ വശങ്ങളിലും പ്രായോഗികമാക്കിത്തിക്കുവാൻ ഓരോ വ്യക്തിയും ആത്മാത്ഥമായി ശ്രമിക്കാതെ അതു സാദ്ധ്യമാകുകയില്ല. കത്താവേ ഞങ്ങളുടെ സഭയിലും സമുദായത്തിലും നിൻെറ ഹിതത്തിനെതിരായിട്ടുള്ള എല്ലാ കാര്യങ്ങളെയും ഉപേക്ഷിച്ചു നിൻെറ പ്രമാണങ്ങളുടെ വഴിയിൽ നടക്കുവാൻ ഞങ്ങളെ വ്യക്തികളായും സഭയായും നീ സഹായിക്കേണമേ.

**വ്യാഴം. യോഹന്നാൻ 21:15—25**

"സ്നേഹം പാപങ്ങളുടെ ബഹുത്വത്തെ മറെയ്ക്കുന്നു" (1 പത്രോസ് 4:8) എന്നുള്ളതു ശരിതന്നെ. എന്നാൽ പാപത്തെ പുറത്തു കൊണ്ടുവരിക എന്നുള്ളതും സ്നേഹത്തിൻെറ കത്തവ്യമാണു്; അല്ലാതെ പാപമോചനം സാദ്ധ്യമല്ല. പത്രോസിൻെറ പാപത്തെ അവനു വ്യക്തമാക്കുവാൻ കത്താവു ശ്രമിക്കുന്നു. അവൻെറ പാപം എന്തായിരുന്നു? അവനു കത്താവിനോടു സ്നേഹവും ഭക്തിയും ഉണ്ടായിരുന്നു. എന്നാൽ ചില കാര്യങ്ങളിൽ കത്താവിൻെറ ഇഷ്ടത്തിനെതിരായി അവൻെറ ഇഷ്ടം നടക്കണമെന്നു് അവൻ ആഗ്രഹിച്ചു. കത്താവു പത്രോസിനോടു ചോദിക്കുന്ന ചോദ്യങ്ങളെല്ലാം സ്നേഹത്തെ സംബന്ധിച്ചവയായിരുന്നു. പത്രോസിൻെറ സ്നേഹം സ്വയത്തിൽ കേന്ദ്രീകരിച്ചതായിരുന്നു. എങ്കിലും അതിൽ ആത്മാത്ഥതയുണ്ടായിരുന്നതുകൊണ്ടു് അവനെ മനസ്സുതിരിക്കുവാൻ കത്താവിനു സാധിച്ചു. അവസാനമായി പത്രോസിനോടു കത്താവു പറഞ്ഞ വചനം "നീ എന്നെ അനുഗമിക്ക" എ-

---

കാരം പറയുന്നു. "പ്രതിഭാസമ്പന്നനും സദാചാരനിരതനും യഥാർത്ഥസമുദായഭക്തനുമായിരുന്ന ശ്രീ. ഇ. എം. ഫീലിപ്പോസിൻെറ ജീവചരിത്രം, മലങ്കര യാക്കോബായ സുറിയാനി സഭയുടെ ആധുനികചരിത്രവുമായി അഭേദ്യമാംവണ്ണം ബന്ധപ്പെട്ടു സ്ഥിതിചെയ്യുന്ന ഒരു വിഷയമെന്നനിലയിൽ സുറിയാനി സഭാംഗങ്ങളായ എവരുടേയും സവിശേഷമായ ശ്രദ്ധയെ അർഹിക്കുന്ന ഒന്നാണു്."

ജീവിതസ്മരണകൾ എല്ലാഭാഷാസാഹിത്യത്തിലും ഗണ്യമായ ഒരു സ്ഥാനം അലങ്കരിക്കുന്നു. മലയാളഭാഷയിൽ ഈ സാഹിത്യ ശാഖ തൃപ്തികരമായവിധം വളന്നിട്ടില്ല. ഈ സ്ഥിതിക്കു മി. ഫിലിപ്പിൻെറ സ്വഹസ്ത ചരിതം സർവഥാ പ്രയോജനകരവും വിജ്ഞാനപ്രദവുമായ ഒരു സാഹിത്യപഠനം കൂടെയായിരിക്കും. മതോപദേശപാലനം, മാർതോമ്മാ ശ്ലീഹായുടെ ഇൻഡ്യൻസഭ' ആദിയായി പരേതൻെറ ഇതര വിശിഷ്ട കൃതികളെപ്പോലെതന്നെ രഹസ്യപേടകത്തിനും പരസ്യമായ പ്രചാരവും തൃപ്തികരമായ പ്രോത്സാഹനവും ലഭിക്കുമെന്നു പ്രതീക്ഷിക്കുകയും ഇതിൻെറ പ്രസാധകനെ ഹൃദയപൂർവം അഭിനന്ദിക്കുകയുംചെയ്യുന്നു.

പി. സി. ഏ.

ന്നായിരുന്നു. ഗലീലക്കടപ്പുറത്തുവച്ചു് ആദ്യം പറഞ്ഞ വചനവും അതു തന്നെ ആയിരുന്നു. എന്തുചെയ്‌വാനെന്നോ എവിടേയ്ക്കു പോകുവാനെന്നോ പറയുന്നില്ല. കർത്താവിനെ അനുഗമിപ്പാൻ വിശ്വാസവും അനുസരണവും ആവശ്യമാണ്. സത്യ അനുതാപത്തിനും ആവശ്യമായിട്ടുള്ള രണ്ടു കാര്യങ്ങൾ ഇവയാണ്.

വെള്ളി. ലൂക്കോസ് 19: 1—10.

സക്കായിയുടെ പാപത്തേക്കുറിച്ചൊന്നും കർത്താവു പറയുന്നില്ല. എന്നാൽ യേശുവിന്റെ സാന്നിദ്ധ്യമാണ് അവനിൽ പാപബോധം ഉളവാക്കുന്നതു്. യേശുവിനോടുള്ള അടുപ്പവും പാപജീവിതവും ഒരുമിച്ചു പോകയില്ലെന്നു് സക്കായിക്കു ബോദ്ധ്യമായി. ഇതുവരെ അവന്റെ ധനമായിരുന്നു അവന്റെ ദൈവം. എന്നാൽ ഇനി അങ്ങനെ ആയിക്കൂടാ എന്നവർ നിശ്ചയിച്ചു. ധനസമ്പാദനത്തിൽ ഇതുവരെ വന്നുപോയ ക്രമക്കേടുകൾക്കെല്ലാം അവൻ തക്കതായ പരിഹാരമുണ്ടാക്കി. അവന്റെ മടിശ്ശീലയുടെ ഭാരം കുറഞ്ഞതോടൊപ്പം അവന്റെ ഹൃദയത്തിന്റെ ഭാരവും കുറഞ്ഞു; അങ്ങനെ ആ രാത്രിയിൽ അവൻ സമാധാനമായി ഉറങ്ങിക്കാണണം. നമ്മുടെ പാപത്തിനു് കഴിവുള്ള പരിഹാരമെല്ലാം ചെയ്യുക എന്നുള്ളതു് അനുതാപത്തിന്റെ ഒരു ലക്ഷണമാണ്. നാം ആരോടെങ്കിലും തെറ്റുചെയ്തിട്ടുണ്ടെങ്കിൽ അവരോടു ക്ഷമായാചനം ചെയ്യണം. പരിഹാരം ചെയ്യാൻ തയ്യാറില്ലെങ്കിൽ അനുതാപം വെറും കാപട്യമാണ്. നമ്മുടെ അനുതാപം എത്രമാത്രം ആത്മാർത്ഥമാണെന്നു് നമ്മുടെ പ്രവൃത്തി തെളിയിക്കും.

ശനി. എഫേസ്യർ 3:14—21.

നാം വിശ്വാസവും അനുതാപവും മൂലം ദൈവസ്നേഹത്തിനു വിധേയരാകുമ്പോൾ എന്താണ് സംഭവിക്കുന്നതു്? നമുക്കു് ഒരു പുതിയ ജീവിതം സാദ്ധ്യമായിത്തീരുന്നു. വിശ്വാസത്താൽ നാം ക്രിസ്തുവിലും ക്രിസ്തു നമ്മിലും ആയിത്തീരുന്നു. മാമോദീസായിൽ നാം ക്രിസ്തുവിനോടു് ഒട്ടിച്ചു ചേർക്കപ്പെട്ടു് അവന്റെ ശരീരത്തിൽ അംഗമായിത്തീരുന്നു. വിശുദ്ധ കുർബ്ബാനയിൽ അവന്റെ ശരീരരക്തങ്ങളാകുന്ന അപ്പവും വീഞ്ഞും നമ്മുടെ ശരീരത്തിൽ പ്രവേശിച്ചു് നമ്മോടു് ഒന്നായിത്തീരുന്നതുപോലെ അവൻ ആത്മീയമായി നമ്മോടു് ഏകീഭവിക്കുന്നു. "എന്നിൽ വസിപ്പിൻ, ഞാൻ നിങ്ങളിലും വസിക്കും......എന്നെ കൂടാതെ നിങ്ങൾക്കു യാതൊന്നും ചെയ്‌വാൻ കഴിയുകയില്ല," എന്നു കർത്താവു പറഞ്ഞിട്ടുള്ളതിൽ നിന്നു് ഇതു കൂടുതൽ വ്യക്തമാകുന്നുണ്ടു്. ക്രിസ്തീയ ജീവിതം കേവലം നിയമങ്ങളെ അനുസരിക്കുന്നതോ ചില പ്രമാണങ്ങളെ സ്വീകരിക്കുന്നതോ അല്ല. അതു് ക്രിസ്തു നമ്മിൽ വസിക്കുന്നതിനാൽ നമ്മുടെ ഹൃദയാന്തർഭാഗത്തുനിന്നും ഉളവാകുന്ന ഒരു ജീവിതരൂപാന്തരമാണ്. വേറൊരു വിധത്തിൽ പറഞ്ഞാൽ ക്രിസ്തുതന്നെ നമ്മിൽ ജീവിക്കുന്ന ജീവിതമാണ് ക്രിസ്തീയ ജീവിതം. കർത്താവേ, നിന്റെ ഇഷ്ടം പരിപൂർണ്ണമായി ഞങ്ങളിൽ നിറവേറുവാൻ തക്കവണ്ണം നിന്നെ ഞങ്ങളുടെ ഹൃദയങ്ങളിലേക്കു സ്വീകരിക്കുവാനും നിന്നോടു സഹകരിക്കുവാനും നീ ഞങ്ങളെ സഹായിക്കേണമേ.

---

# ആഫ്രിക്കയിലെ കാപ്പിരി ക്വെയിക്കർമാർ

## ഒരു ക്രിസ്തീയ സമൂഹമെന്നനിലയിൽ അനുകരണീയമായ പലതും അവരിൽനിന്നു നമുക്കു പഠിക്കുവാനുണ്ടു്

**(എൻ. എം. ഏബ്രഹാം ബി. എ. ന്യൂയോർക്കു്)**

കഴിഞ്ഞ ലേഖനത്തിൽ "ക്വെയിക്കർ" മാരെ സംബന്ധിച്ചു ചില കൂടുതൽ വിവരങ്ങൾ നൽകാമെന്നു വാഗ്ദാനം ചെയ്തിരുന്നു. അമേരിക്കയിൽ ക്വെയിക്കർ മാരുടെ കേന്ദ്രസ്ഥാനം ഫിലാഡൽഫിയ എന്ന നഗരമാണ്. അവിടെ ഏകദേശം 400 ക്വെയിക്കർമാരുള്ളതായിട്ടാണ് കണക്ക്. പെൻസിൽവേനിയ സംസ്ഥാനത്തിലെ തലസ്ഥാന നഗരമാണ് ഫിലാഡൽഫിയ. ആ നഗരവും, ക്വെയിക്കർമാരുടെ പ്രധാന പരിശീലന കേന്ദ്രമായ പെൻഡൽഹിൽ എന്ന സ്ഥലവും സന്ദർശിക്കുവാൻ ഞാനുൾപ്പെട്ട എക്യുമെനിക്കൽ വിദ്യാർത്ഥി സംഘത്തിനു് ക്ഷണം സിദ്ധിച്ചിട്ടുണ്ടു്. ഏപ്രിൽ മാസം ആരംഭത്തിൽ ആ സന്ദർശനം നിർവഹിക്കുവാനാണ് ഇപ്പോൾ നിർദ്ദേശിക്കപ്പെട്ടിട്ടുള്ളതു്. അമേരിക്കൻ ക്വെയിക്കർമാരെപ്പററിയും അവരുടെ പ്രവർത്തന രീതിയെപ്പററിയും നേരിട്ടു കണ്ടശേഷം എഴുതുകയായിരിക്കും കൂടുതൽ പ്രയോജനപ്രദമെന്നു് തോന്നുന്നു. അതുകൊണ്ടു് ഞാൻ വായിക്കാനിടയായ ഒരു ലേഖനത്തെ ആസ്പദമാക്കി ആഫ്രിക്കയിൽ കെനിയായിലുള്ള അവരുടെ വിപുല പ്രവർത്തനങ്ങളെപ്പററി ഏതാനും വിവരങ്ങൾ ഈ ലേഖനത്തിൽ നൽകാമെന്നു വിചാരിക്കുന്നു.

പെൻസിൽവേനിയ സംസ്ഥാനത്തിലാണ് ക്വെയിക്കർ മാർ അധികമായി അധിവസിക്കുന്നതെന്നു് മേൽ സൂചിപ്പിച്ചിട്ടുണ്ടല്ലോ. അവിടെയും ന്യൂയോർക്കിലും കൂടെ അവരുടെ സംഖ്യ ഏകദേശം ഇരുപത്തൊരായിരമാണ്. എന്നാൽ ആഫ്രിക്കയിലുള്ള കെനിയ സംസ്ഥാനത്തു് ക്വെയിക്കർമിഷൻ പ്രവർത്തനഫലമായി 26300 പേർ ക്രിസ്ത്യാനികളായിത്തീർന്നിട്ടുണ്ടു്. ലോകത്തിലെ ഏററവും വമ്പിച്ച ക്വെയിക്കർ കൺവെൻഷൻ കെനിയായിലാണ് നടത്തപ്പെടുന്നതു്. കെനിയാ സംസ്ഥാനത്തെ ആകെ ജനസംഖ്യ 6 ലക്ഷം മാത്രമാണ്. അതുകൊണ്ടു് ക്വെയിക്കർ സംഘം അവിടത്തെ ഗണനീയമായ ഒരു ന്യൂനപക്ഷമാണ്. എന്നാൽ അവരുടെ സംഖ്യാബലത്തേക്കാൾ ശ്രദ്ധാർഹമായിട്ടുള്ളതു് അവരുടെ ക്രിസ്തീയ ചൈതന്യവിശേഷമാണ്. "മാനസാന്തരവും" കഴിഞ്ഞു മാർഗ്ഗംകൂടിക്കഴിയുന്ന കുറെ കാപ്പിരി ക്രിസ്ത്യാനികൾ മാത്രമല്ല അവർ. ഓരോ കെനിയൻ ക്വെയിക്കറും രണ്ടു വർഷത്തെ നിഷ്കർഷയായ മതാഭ്യസനം നടത്തിയിരിക്കണം. അഭ്യസനകാലാന്ത്യത്തിൽ നിഷ്കൃഷ്ടമായ രീതിയിൽ നടത്തപ്പെടുന്ന ഒരു പരീക്ഷയിൽ ചേർന്നു പാസ്സായിരിക്കണം. കെനിയ ഡിസ്ട്രിക്റ്റിലെ സുപരീക്ഷിതരായ ഈ ക്വെയിക്കർമാർ വടക്കൻ നിയാൻസാ സംസ്ഥാനത്തുള്ള വിപുല ക്വെയിക്കർ സംഘത്തിൽനിന്നു് തെരഞ്ഞെടുത്തു പരിശീലിപ്പിക്കപ്പെട്ടവരാണ്. കെനിയായിൽ ഉള്ള 500-ൽ പരം പ്രാർത്ഥനാസംഘങ്ങളിൽ 50000ൽ പരം ആരാധകർ

# മലങ്കര സുറിയാനി സമുദായക്കേസ്സു വിധി

## സുപ്രീംകോടതിമുഖേന അസ്ഥിരപ്പെടുത്താൻ ഇരുകക്ഷികളും മാർഗ്ഗം ആരായണം

### മലങ്കരസഭ ഒന്നടങ്കം കാതോലിക്കേററു് അംഗീകരിച്ചു് സഭയ്ക്കുള്ളിൽ സ്ഥിതിചെയ്യുന്ന നിരവധി വിഷമപ്രശ്നങ്ങളെ നേരിടുന്നതുകൊണ്ടു മാത്രമേ നമ്മുടെ കുറവുകൾ നീങ്ങുകയുള്ളു.

**(ഫാദർ വി.സി. സാമുവൽ എം. ഏ. ബി. ഡി. ന്യൂയോർക്കു്)**

സമുദായക്കേസ്സ് വിധിച്ച വിവരം ഏതാനും വാരങ്ങൾക്കു മുമ്പു ഞാൻ കേട്ടുവെങ്കിലും വിധിസാരം കണ്ടതു് അല്പദിവസങ്ങൾക്കു മുമ്പു മാത്രമാണു്. അതു വായിച്ചപ്പോൾ മനസ്സിൽ വന്ന ഒന്നു രണ്ടു ചിന്തകൾ രേഖപ്പെടുത്തുവാൻ നേരം വൈകിയിരിക്കയില്ലെന്നനുമാനിക്കുന്നു. ഈ വിധികൊണ്ടുള്ള വിജയമാക്കായിരിക്കാം എന്നതാണു ഞാൻ ചിന്തിച്ചുപോകുന്നതു്. ജയിച്ച കക്ഷിക്കു സമുദായസ്വത്തുക്കൾ കിട്ടുമോ ഇല്ലയോ എന്നതല്ല; ഒരു പൗരസ്ത്യസഭാവിഭാഗമെന്ന നിലയിൽ മലങ്കര സുറിയാനിസഭ ഇന്ത്യയിൽ വളന്നു്, ദൈവമതിനെക്കൊണ്ടുദ്ദേശിക്കുന്ന ലക്ഷ്യങ്ങൾ ഭാരതത്തിൽ നിർവഹിപ്പാൻ ഈ വിധി സഹായകമോ എന്നു മാത്രം. ഈ അടിസ്ഥാനത്തിൽ ചിന്തിക്കുമ്പോൾ ഇപ്പോഴത്തെ വിധി മലങ്കരസഭയ്ക്കു രണ്ടു വിധത്തിൽ ദോഷകരമാണെന്നു പറയാതെ തരമില്ല. ഒന്നു് ഈ വിധി മൂലമുണ്ടാകാവുന്ന പ്രായോഗിക ഫലം. രണ്ടു്, ഇതിനു നിദാനമായ വേദശാസ്ത്രബോധം.

ഒന്നു്, അന്ത്യോഖ്യാ പാത്രിയക്കീസുബാവാ തിരുമേനി പട്ടം കൊടുത്താൽ മാത്രമേ ഒരു മെത്രാപ്പോലീത്തായുണ്ടാകയൊള്ളു. അദ്ദേഹം ക്രു

---

സംബന്ധിച്ചതരുന്നു. വനാന്തരങ്ങൾ വെട്ടിത്തെളിച്ചു് പച്ചപ്പുല്ലുകൾ മേഞ്ഞ പുരകൾ ആണു് അവരുടെ പ്രാർത്ഥനാലയങ്ങൾ. ബാൻറു വർഗ്ഗത്തിൽപെട്ട ഒരു മൂപ്പൻ പ്രാർത്ഥനകൾ നയിക്കും. ദീർഘമായ ഒരു പ്രസംഗം പറയും. പാട്ടുകൾ സാധാരണയാണു്. നേർച്ചകൾ അവരുടെ പ്രയത്നഫലങ്ങളായ, കിഴങ്ങുകളും, ധാന്യവും കായ്കനികളും കോഴിയും മററുമായിരിക്കും. പലക്കും ശുശ്രൂഷയിൽ അവരുടെ ആദ്ധ്യാത്മീയാനുഭവങ്ങളെപ്പററി പറയാനുണ്ടെങ്കിൽ അതിനു് അവസരം നൽകും. എന്നാൽ പെന്തിക്കോസ്തുകാരുടെ തീവ്രചേഷ്ടകൾ ഒന്നും അവരുടെ സാക്ഷി പറച്ചിലിൽ ദർശനീയമല്ല. പ്രശാന്തമായും, ആത്മാർത്ഥമായും ലളിതമായും അവരവക്കു് പറയാനുള്ളതു് പറയും. ഉത്തര നയാൻസാ സംസ്ഥാനത്തെ പൗരജീവിതത്തിൽ ക്വേയിക്കർമാരുടെ പ്രേരണാശക്തി സുദർശനീയമാണു്. 336 വിദ്യാലയങ്ങളായി 30000 കുട്ടികൾ പഠിക്കുന്നു. തദ്ദേശസ്വയംഭരണ വകുപ്പിൽ മാതൃകാപരമായ ഔദ്യോഗിക കാര്യങ്ങൾ അവർ നിർവഹിക്കുന്നു. 1900–നു് മുമ്പു് മനുഷ്യരെ കൊന്നുതിന്നു ജീവിച്ചവരാണു് ഇത്രമാത്രം പരിവത്തനവിധേയരായി പ്രശോഭിക്കുന്ന തെന്നോക്കണം. ഒരു ആഫ്രിക്കൻ കോടതിയിലെ അദ്ധ്യക്ഷസ്ഥാനം ഇന്നു വഹിക്കുന്ന ഒരു ബാൻറു വർഗ്ഗക്കാരൻ കുറെ വർഷംമുമ്പു് ക്വേയിക്കർ മിഷനറി സംഘത്തിനു് പരിചാരക സേവനം നിർവഹിച്ചിരുന്ന ദേഹമാണു്. അങ്ങനെ പല നേതൃസ്ഥാനം വഹിക്കുന്നവരുടേയും വലിയപ്പന്മാർ കേവലം നരഭോജികളായിരുന്നു. കുപ്രസിദ്ധമായ "മാവുമാവു" വിധ്വംസക സംഘം കെനിയായിൽ ക്രൂരവും വിപ്ളവകരവുമായ ആക്രമണങ്ങൾ നടത്തുന്നതായി നാം വായിക്കാറുണ്ടു്. എന്നാൽ ക്വേയിക്കർ കേന്ദ്രങ്ങളിൽ അങ്ങനെയുള്ള അക്രമ സംഘങ്ങളുടെ പ്രവത്തനം നടക്കുന്നില്ല. വെള്ളക്കാരും കറുത്തജാതിക്കാരുമായി വർണ്ണ വിവേചനപരമായ ഏററു മുട്ടലുകൾ നടക്കുന്നതു ദക്ഷിണാഫ്റിക്കയിലെ ഒരു പതിവാണു്. എന്നാൽ കെനിയായിലെ ക്വേയിക്കർ സങ്കേതങ്ങളിൽ അങ്ങനെയൊരു അസുഖം ലഹളകൾക്കും വിദ്വേഷത്തിനും ഇടയാക്കിയതായി കേൾക്കാനേയില്ല. എന്നാൽ 50കൊല്ലങ്ങൾക്കുമുമ്പു് ക്വേയിക്കർ മിഷനറിമാർ കെനിയായിൽ വന്നപ്പോൾ ഏററവും കിരാതമായ സംസ്കാരമാണവിടെ കണ്ടതു്. മന്ത്രവാദികളും പിശാചുബാധിതരും, ദുർദേവതകളെ ഭയന്നുകഴിഞ്ഞ ആ കാട്ടുപ്രദേശത്തെപ്പററി ഭൂമുഖത്തെ ഏററവും സംസ്കാരരഹിതമായ ഒരു കോണായി വെള്ളക്കാർ കണക്കാക്കിയിരുന്നു. സൂയസ്കനാൽ വെട്ടിത്തുറക്കുന്നതിനു് മുമ്പു് കെനിയായിൽ എത്തുന്നതു് ദുഷ്കരമായ ഒരു പ്രയത്നവുമായിരുന്നു. 1900–ൽ ബ്രിട്ടീഷുകാർ ഒരു തീവണ്ടിപ്പാത നിർമ്മിക്കുന്നതുവരെ ഗതാഗത സൗകര്യങ്ങൾ നൽകുന്ന നദികളോ, റോഡുകളോ കെനിയാപ്രദേശത്തെ അനുഗ്രഹിച്ചിരുന്നില്ല. ക്വേയിക്കർ മിഷനറിമാർ അമ്മേരിക്കയിൽനിന്നു് ആ കാലത്തു് കെനിയായിൽ എത്തിക്കൂടി. നാഗരികതയുടെ ബാലാക്ക കിരണങ്ങൾപോലും ഏശാതിരുന്ന ഒരു കാട്ടുപ്രദേശത്തു് ഭയരഹിതമായും സൗഹാർദ്ദതയുടെ പ്രശാന്തതയിലും അവർ അവിടെ താമസിച്ചു. എത്ര തന്നെ കിരാതരായിരുന്നാലും ഏതു മനുഷ്യനിലും ദൈവത്തിൻെറ ഛായ പ്രതിഫലിക്കുന്നുണ്ടെന്നു ക്വേയിക്കർ വിഭാഗത്തിൻെറ സ്ഥാപകനായ ജോർജ്ജ് ഫോക്സു് 300 വർഷങ്ങൾക്കു മുമ്പു് പ്രസ്താവിച്ചിട്ടുണ്ടു്. "There is that of God in every man" ഈശ്വരചൈതന്യത്തിൻെറ നിഴൽ മനുഷ്യൻെറ നന്മയെ ഉദ്ദീപിപ്പിക്കുമെന്നു പ്രതീക്ഷിച്ച മിഷനറിമാർ ആ കാട്ടുജാതിക്കാരുടെ ഇടയിൽ പ്രശാന്തരായി സേവനം നടത്തി.

---

ദാശ ചെയ്താൽ മാത്രമേ മൂറോനുണ്ടാകയുള്ളു. അദ്ദേഹത്തിനു കപ്പം കൊടുക്കേണ്ടതു മലങ്കര സഭയുടെ നിത്യകർത്തവ്യമാണ്. നൂറു കൊല്ലം പഴക്കമുള്ള ഒരു പ്രതിപോലും ലോകത്തിലെങ്ങും കാണിപ്പാനില്ലാത്ത ഒരു ഗ്രന്ഥമാണു സഭയുടെ കാനോൻ; ഇതെല്ലാമാണല്ലൊ ഇന്നു ജയിച്ച കക്ഷിയുടെ വാദങ്ങൾ. നിയമശാസ്ത്രപരമായ ഭാഷയിൽ ഈ വാദങ്ങൾ ഹൈക്കോടതി സമ്മതിച്ചു കൊടുത്തിട്ടുണ്ടെന്നു പറയാം. കേസ്സിലെ വിജയത്തിനുവേണ്ടി ഇങ്ങനെയെല്ലാം ശഠിച്ചുപോരുന്നവർതന്നെ ഇവയിലൊന്നുപോലും ദിവ്യസത്യങ്ങളായി കരുതുന്നുണ്ടെന്നു തോന്നുന്നില്ല. അതുകൊണ്ട് ഈ വാദങ്ങൾതന്നെ മറുകക്ഷിയെ തോല്പിച്ചു തങ്ങളുടെ വാശി സാധിപ്പാൻവേണ്ടി ഒരു കക്ഷിപുറപ്പെടുവിച്ചുപോരുന്നതുമാത്രമാണ്.

മലങ്കരസഭമേൽ അന്ത്യോഖ്യാ പാത്രിയർക്കീസുബാവാക്കുള്ളതായി വാദിച്ചുപോരുന്ന പരമാധികാരം സാർവ്വലൌകികസഭമേലവകാശപ്പെട്ടുപോരുന്ന ഒരു സഭാവിഭാഗമാണു റോമൻകത്തോലിക്കാസഭ. നാല്പതു കോടിയോളമംഗങ്ങളുണ്ടെന്നഭിമാനിക്കുന്ന ആ സഭ ക്രൈസ്തവലോകത്തിൽ മാത്രമല്ല അന്തർദ്ദേശീയലോകത്തിലും ഒരു ഗണ്യമായ ശക്തിയാണ്. ശരിയായ ഭരണവ്യവസ്ഥിതിയും നിയമനിഷ്ക്കർഷയും ആ സഭയ്ക്കുണ്ട്. കർണ്ണേജപന്മാരുടെ സ്വന്തതാല്പര്യങ്ങൾ വളരെ വേഗം ആ സഭയിൽ സ്ഥാപിച്ചുകിട്ടി എന്നു വരാവുന്നതല്ല. എന്നാൽ തന്നെയും മാർ പാപ്പായുടെ പരമാധികാരവാദത്തിൽ ആ സഭ അക്ഷന്തവ്യമായ ഒരു വേദശാസ്ത്രവൈകല്യം പ്രഘോഷിക്കുന്നതായിമാത്രമേ മററുസഭകളിൽപെട്ടവർ വിശ്വസിക്കുന്നുള്ളു. റോമാസഭപോലും നമ്മുടെ സഭയിലെ ജയിച്ച കക്ഷി പാത്രിയർക്കീസുബാവാക്കു മലങ്കരസഭമേലുള്ളതായി വാദിക്കുന്ന വിധത്തിലുള്ള ഒരു പരമാധികാരമവകാശപ്പെടുന്നില്ല. നമ്മുടെ പാത്രിയർക്കീസുബാവായെപ്പററി പറഞ്ഞാൽ, അദ്ദേഹം ലോകത്തിലെ ഏററം ചെറിയ ദേശീയസഭകളിലൊന്നിന്റെ അദ്ധ്യക്ഷൻ മാത്രമാണ്. മലങ്കരസഭമേൽ പരമാധികാരം വാദിക്കുന്ന ആ സഭാദ്ധ്യക്ഷന്മാർ നമ്മുടെ സഭാകാര്യങ്ങളിൽ ഒരു വ്യവസ്ഥാപിതഭരണക്രമവും നിയമനിഷ്ഠയും പാലിച്ചിരുന്നുവെങ്കിൽ നമ്മുടെ സഭയുടെ കഴിഞ്ഞ നൂററിയമ്പതു കൊല്ലത്തെ ചരിത്രം വളരെ വ്യത്യസ്ഥമാകുമായിരുന്നു! ഇന്നുതന്നെയും നമ്മുടെ സഭയിലെ ജയിച്ചുനിൽക്കുന്ന കക്ഷിക്ക് ഇങ്ങനെയുള്ള സംഗതികൾ സംബന്ധിച്ചു പല പരാതികളുള്ളതുമാണ്. ഈ യാഥാർത്ഥ്യങ്ങൾ മറന്ന്, റോമാസഭക്കുനിയും സ്ഥാപിപ്പാൻ കഴിയാത്ത ഒരു പരമാധികാരവാദം, മാർ പാപ്പാക്കുള്ളതായി അവകാശപ്പെടുന്നതിൽ മികച്ച രൂപത്തിൽ നമ്മുടെ അന്ത്യോഖ്യാപാത്രിയർക്കീസുബാവാതിരുമേനിക്കു മലങ്കരസഭമേൽ സമ്മതിച്ചുകൊടുക്കുന്നതു മലങ്കരസഭക്ക് ഒരു തരത്തിലും നന്മയായി വരുന്നതല്ല. പാത്രിയർക്കീസുബാവാതിരുമേനിയുടെ പ്രീതിയാർജ്ജിച്ച ചുരുക്കം പേർമാത്രമേ മലങ്കരയിലൊരു കാലത്തുള്ളു എന്നുവരാവുന്നതും, അങ്ങിനെ വരുന്നപക്ഷം ആ ന്യൂനപക്ഷം ബാവാതിരുമേനിയോടു ചേർന്നു സഭയിലെ ഭൂരിപക്ഷത്തെ ഞെരുക്കാവുന്നതാണ്. ഇതുപോലെയുള്ള സംഭവങ്ങളുണ്ടാകത്തക്ക ഒരു പരിതസ്ഥിതിയാണു ഈ വിധി മൂലമുണ്ടായിരിക്കുന്നതു്. വാശി തണുത്ത് സഭയെപ്പററി ചിന്തിച്ചു തുടങ്ങുന്ന ഒരു കാലമുണ്ടായാൽ അന്നു നാമീ സാഹസത്തെപ്പററി പശ്ചാത്തപിക്കും. നാമിന്നു വരുത്തിവെച്ചിരിക്കുന്ന ഘോരകൃത്യത്തെപ്പററി നമ്മുടെ ഭാവി തലമുറ നമ്മെ പഴിക്കും; അതുകൊണ്ടു സുപ്രീംകോടതി മുഖേന ഈ വിധി അസ്ഥിരപ്പെടുത്തുവാൻ മാർഗ്ഗമുണ്ടോ എന്നു നോക്കുവാൻ മലങ്കരയിലെ ഇരുകക്ഷികൾക്കും ചുമതലയുണ്ടെന്നാണെന്റെ വിനീതമായ അഭിപ്രായം.

2) മേൽവിവരിച്ച പ്രായോഗികാനുഭവത്തെക്കാൾ എന്നെ അമ്പരിപ്പിക്കുന്നതു് ഈ വിധിക്കു നിദാനമായ വേദശാസ്ത്രബോധമാണ്. മലങ്കരസഭ ലോകാന്ത്യംവരെയും അന്ത്യോക്യാപാത്രിയർക്കീസു ബാവായുടെ മേൽക്കോയ്മയിൻ കീഴിരിക്കണമെന്നു ശഠിക്കുന്നപക്ഷം, വിശ്വാസപ്രമാണത്തിൽ പറയുന്ന 'ഏകസഭ' ബാവാതിരുമേനിയുടെ അധീശത്വത്തിലാണു സ്ഥിതി ചെയ്യുന്നതെന്നു പറയാതെതരമില്ല. ഇന്നു ജയിച്ചു നിൽക്കുന്ന കക്ഷി ഈ വേദശാസ്ത്രബോധത്തിന്റെ അടിസ്ഥാനത്തിലാണ് മലങ്കരയിലെ കാതോലിക്കേററിന്റെ സ്ഥാനസാധുത, സഭമേൽ പാത്രിയർക്കീസിനുള്ള അധികാരം, സഭയുടെ സ്വഭാവം, കൂദാശകളുടെ സാധുത്വം ആദിയായ വിഷയങ്ങൾ സംബന്ധിച്ച് അഭിപ്രായം പ്രകടിപ്പിക്കാറുള്ളതു്. കേസ്സു ജയിക്കുവാൻവേണ്ടി മാത്രം ഉണ്ടാക്കിയിട്ടുള്ളതാണ് ആ വേദശാസ്ത്രം. അതിനു തുല്യമായി പാശ്ചാത്യപൌരസ്ത്യസഭാവിഭാഗങ്ങളിലെങ്ങും തന്നെ ഒരു വേദശാസ്ത്രസംഹിത ചരിത്രം ഇതുവരെയും ദർശിച്ചിട്ടില്ല.

വിഭജനങ്ങളുണ്ടാകുന്നതിനു മുമ്പ് ആദിമസഭ സ്വീകരിച്ചിരുന്നതും, ഇന്നു സർവ്വപൌരസ്ത്യസഭകളുമംഗീകരിക്കുന്നതുമായ പാരമ്പര്യം ഓരോ നാട്ടിലെയും സഭ സ്വതന്ത്ര

M Reg: No. 5268. Licence No.498.

# ചർച്ച് വീക്കിലി

മായി പുരോഗമിക്കുകയും, സാർവ്വത്രിക സുന്നഹദോസുകൾവഴി ഐക്യത്തിൽ കഴിയുകയും ചെയ്യുക എന്നതു മാത്രമാണ്. അഞ്ചാം നൂററാണ്ടു മുതൽ റോമൻ ബിഷപ്പിൻെറ അധീശത്വം സ്വീകരിക്കുക ആവശ്യമാണെന്നു പാശ്ചാത്യസഭ ശഠിച്ചുതുടങ്ങിയെങ്കിലും, അന്നുമുതലിന്നെയോളം പൗരസ്ത്യസഭകളൊന്നടങ്കം ആ വാദത്തെ എതിർത്തിട്ടുണ്ടു്. റോമാസഭയുടെ അവകാശവാദത്തെപ്പററി നമ്മുടെ പാത്രിയർക്കീസ്സുബാവാതിരുമേനി പോലും ഇന്നു വൈരുദ്ധ്യം പ്രകടിപ്പിക്കുന്നു. എന്നാൽ മലങ്കരസഭമേൽ അദ്ദേഹമവകാശപ്പെടുന്നതു് റോം സാർവ്വലൗകിക സഭമേൽ സ്ഥാപിക്കുവാൻ യത്നിക്കുന്ന അധികാരത്തേക്കാൾ കൂടുതലാണു്. റോമും നമ്മുടെ പാത്രിയർക്കീസുബാവാതിരുമേനിയു മായി ഒരു വ്യത്യാസമുണ്ടു്. റോമിൻെറ അവകാശവാദം സാർവ്വലൗകികസഭമേലാകമാനമാണു്. നമ്മുടെ പാത്രിയർക്കീസ്ബാവായുടെ വാദമോ മലങ്കരസഭമേൽ മാത്രമത്രെ. അദ്ദേഹം അദ്ധ്യക്ഷനായിരിക്കുന്ന സഭക്കു് ഈജിപ്തായസഭയും, അർമ്മേനിയാസഭയും, അബിസീനിയാ സഭയുമായി ഔദ്യോഗികസമ്പർക്കബന്ധമുണ്ടു്. ഈ സഭകളിലൊന്നുമായിപ്പോലും നമ്മുടെ പാത്രിയർക്കീസ്ബാവാതിരുമേനിക്കു ഭരണപരമായ യാതൊരു ബന്ധവുമില്ല. അതുകൊണ്ടു പാത്രിയർക്കീസുബാവാതന്നെയും വിശ്വാസപ്രമാണത്തിലെ 'ഏകസഭ' അദ്ദേഹത്തിൻെറ അധീശത്വത്തിൽ സ്ഥിതി ചെയ്യുന്നതായി വിശ്വസിക്കുന്നില്ല. മലങ്കരസഭയെ ഒരു കാതോലിക്കേറേറാ പാത്രിയർക്കേറേറാ ആയി അംഗീകരിക്കുന്നതിനു തടസ്സമായി അദ്ദേഹത്തിനൊരു ന്യായവുമില്ല.

മലങ്കരസഭയിലെ ഇന്നത്തെ കാതോലിക്കേററു സർവ്വകാര്യങ്ങളും ഭംഗിയായി നിർവഹിക്കുന്നു എന്നല്ല ഞാൻ വാദിക്കുന്നതു്. പൗരസ്ത്യവേദശാസ്ത്രത്തിൻെറയും സഭാപാരമ്പര്യത്തിൻെറയും വെളിച്ചത്തിൽ ചെയ്തുകൂടാത്ത പല കാര്യങ്ങളും കാതോലിക്കേററധിപന്മാർ ചെയ്യുന്നുണ്ടെന്നു ചൂണ്ടിക്കാണിക്കാമായിരിക്കാം. ചെയ്യേണ്ട പല സംഗതികളുമവർ ചെയ്യാതെ വിടുന്നുമുണ്ടായിരിക്കാം. എന്നാൽ ആ വൈകല്യങ്ങളിൽ പലതും നിവൃത്തികേടുകൊണ്ടുവരുന്നതായി മാത്രമേ കരുതേണ്ടതുള്ളു. ഈ വൈകല്യങ്ങൾക്കുള്ള പരിഹാരം റോമാസഭ മാത്രം സ്വീകരിക്കുന്ന പരമാധികാരവാദം പാത്രിയർക്കീസുബാവാക്കു നൽകുന്നതുമൂലം വരുന്നതല്ല. മലങ്കരസഭ ഒന്നടങ്കം കാതോലിക്കേററു് അംഗീകരിച്ചു സഭക്കുള്ളിൽ സ്ഥിതി ചെയ്യുന്ന നിരവധി വിഷമപ്രശ്നങ്ങളെ നേരിടുന്നതുകൊണ്ടു മാത്രമേ നമ്മുടെ കുറവുകൾ നീങ്ങുകയൊള്ളു.

കാതോലിക്കേററു് ആദിമസഭയുടെയും സർവ്വപൗരസ്ത്യസഭകളുടെയും പാരമ്പര്യത്തിനു വിധേയമായ ഒരു ശ്രേഷ്ഠതത്വത്തിൽ സ്ഥാപിതമാണു്. ആ തത്വം കൈവെടിഞ്ഞുകൊണ്ടു മലങ്കരസഭക്കു് ഒരു പൗരസ്ത്യസഭാവിഭാഗമായി സ്ഥിതി ചെയ്യാവുന്നതല്ല.

ഈ കാരണങ്ങളാൽ ഹൈക്കോടതി നൽകിയിരിക്കുന്ന വിധി സുപ്രീംകോടതി മുഖേന അസ്ഥിരപ്പെടുത്തുവാൻ മാർഗ്ഗമുണ്ടോ എന്നു ഇരുകക്ഷികളും ചേർന്നുനോക്കേണ്ടതാണെന്നുള്ള എൻെറ അഭിപ്രായം അല്പം താമസിച്ചാണെങ്കിലും രേഖപ്പെടുത്തുന്നതു് അനുചിതമായിരിക്കയില്ലെന്നു വിശ്വസിക്കുന്നു. വിദൂരമായ അമേരിക്കയിലിരുന്നുകൊണ്ടു സഭാനടപടികളിൽ പങ്കെടുക്കുവാൻ സാദ്ധ്യമല്ലെന്നറിയാം. എങ്കിലും സഭയുടെ ഭാവി സംബന്ധിച്ചു തോന്നിയ ഉൽക്കണ്ഠ ഈ ലേഖനം മൂലം ഇരുകക്ഷിയിലുമുള്ള എൻെറ അനേകം സ്നേഹിതന്മാരെ അറിയിക്കണമെന്നു തോന്നിയതുകൊണ്ടു് ഈ ലേഖനത്തിനുദ്യമിച്ചതാണു്.

...

*Statement about ownership and other particulars about newspaper The church Weekly*

**FROM IV**

[See Rule 8 of the Registration of Newspapers (Central) Rules 1956]

| | | |
|---|---|---|
| 1. | Place of Publication ... ... ... | Kottayam. |
| 2. | Periodicity of its publication .... ... | Weekly once. |
| 3. | Printer's Name ... ... ... | N. M. Abraham. |
| | Nationality ... ... ... | Indian. |
| | Address ... ... ... ... | Nalathra Puthen Purackl,Olesha, Kottayam. |
| 4. | Publisher's Name ... ... ... | N. M. Abraham. |
| | Nationality ... ... ... | Indian. |
| | Address ... ... ... ... | Nalathra Puthen Purackl,Olesha, Kottayam. |
| | Editor's Name ... ... ... | N. M. Abraham. |
| | Nationality ... ... ... | Indian. |
| | Address ... ... ... ... | Nalathra Puthen Purackal Olesha Kottayam. |
| 6. | Name and addresses of individuals who own the newspaper and partners or shareholders holding more than one per cent of the total capital | The newspaper is owned by N. M. Abraham. |

I, N. M. Abraham hereby declare that the particulars given above are true to the best of my knowledge and belief.

Date 3—3—1957.

N. M. Abraham
*Publisher.*

Printed and Published by N. M. Abraham B. A' at the Malayala Manorama Press, Kottayam.